# തിരുവോണം
# ഐതിഹ്യവും യാഥാർത്ഥ്യങ്ങളും



മണ്ണടി ഹരി

നാഷണൽ അസോസിയേഷൻ ഫോർ സയൻസ് ആന്റ് ആർട്സ്
(നാസാ)
പി.ബി. നം. 32, തിരുവനന്തപുരം-1.

ശ്രേയസ്

ഭാരതത്തിന്റെ ആദ്ധ്യാത്മികജ്ഞാനവും സാംസ്കാരികപൈതൃകവും പരിപോഷിപ്പിക്കുകയും പ്രചരിപ്പിക്കുകയും ചെയ്യുന്ന മഹദ്ഗ്രന്ഥങ്ങൾ, അവയുടെ മൂല്യവും വ്യക്തതയും ഒട്ടും ചോർന്നുപോകാതെതന്നെ, നൂതന സാങ്കേതികവിദ്യ ഉപയോഗിച്ച് പരിരക്ഷിക്കുകയും ജിജ്ഞാസുകൾക്ക് സൗജന്യമായി പകർന്നുകൊടുക്കുകയും ചെയ്യുക എന്ന  ശ്രേയസ് ഫൗണ്ടേഷന്റെ ലക്ഷ്യ സാക്ഷാത്കാരമാണ് ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറി.

ഗ്രന്ഥശാലകളുടെയും ആദ്ധ്യാത്മിക പ്രസ്ഥാനങ്ങളുടെയും വ്യക്തികളുടെയും സഹകരണത്തോടെ കോർത്തിണക്കിയിരിക്കുന്ന ഈ ഓൺലൈൻ ലൈബ്രറിയിൽ അപൂർവ്വങ്ങളായ വിശിഷ്ടഗ്രന്ഥങ്ങൾ സ്കാൻചെയ്ത് മികവാർന്ന ചെറിയ പി ഡി എഫ് ഫയലുകളായി ലഭ്യമാക്കിയിരിക്കുന്നു. ഇവ കമ്പ്യൂട്ടറിലോ പ്രിന്റ് ചെയ്തോ എളുപ്പത്തിൽ വായിക്കാവുന്നതാണ്.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയിൽ  ലഭ്യമായ ഗ്രന്ഥങ്ങൾ വ്യക്തിപരമായ ആവശ്യങ്ങൾക്കുവേണ്ടി സൗജന്യമായി ഉപയോഗിക്കാവുന്നതാണ്. എന്നാൽ വാണിജ്യപരവും മറ്റുമായ കാര്യങ്ങൾക്കായി ഇവ ദുരുപയോഗം ചെയ്യുന്നത് തീർച്ചയായും അനുവദനീയമല്ല.

ഈ ഗ്രന്ഥശേഖരത്തിന് മുതൽക്കൂട്ടായ ഈ പുണ്യഗ്രന്ഥത്തിന്റെ രചയിതാവിനും പ്രകാശകർക്കും നന്ദി രേഖപ്പെടുത്തുന്നു.

ശ്രേയസ് ഓൺലൈൻ ഡിജിറ്റൽ ലൈബ്രറിയെക്കുറിച്ചും ശ്രേയസ് ഫൗണ്ടേഷനെക്കുറിച്ചും കൂടുതൽ വിവരങ്ങൾ അറിയാനും പ്രവർത്തനങ്ങളിൽ പങ്കാളിയാകാനും ശ്രേയസ് വെബ്സൈറ്റ് സന്ദർശിക്കുക.

http://sreyas.in

# "THIRUVONAM - THE MYTH AND REALITIES"

*[A documentary study of* ***'ONAM'****, based on all authentic texts on the matter.]*

*Prepared by:*
**MANNADY HARI**
*General Secretary,*
*NATIONAL ASSOCIATION FOR SCIENCE AND ARTS (NASA)*
*(A registered charitable institution - H.O. Thiruvananthapuram.)*
*P.B. No. 32, Thiruvananthapuram-1.*

**"NASA" PUBLICATIONS**
*Serial No. 1*
*First Impression: August 2000*
*Copies: 1000*

*Price: Rs. 10/-*

# "തിരുവോണം"

## ഐതിഹ്യവും യാഥാർത്ഥ്യങ്ങളും

മലയാളക്കരയുടെ "മഹാ മഹോത്സവ" മാണല്ലോ ഓണം. നാമെന്തൊക്കെയാണ് ഐതിഹ്യങ്ങളിലൂടെ ഓണത്തെപ്പറ്റി കേട്ടറിഞ്ഞിരിക്കുന്നത്? അത്യന്തം ധർമ്മിഷ്ഠനും, നീതിമാനുമായ മഹാബലി ചക്രവർത്തി പണ്ടു കേരളം ഭരിച്ചിരുന്നു. മാനുഷരെല്ലാരുമൊന്നുപോലെ, ആമോദസമന്വിതം, കള്ളപ്പറയും ചെറുനാഴികളും ഒന്നുമില്ലാതെ സമ്പൽസമൃദ്ധിയിലാറാടി ദേവലോകതുല്യമായ സുഖസൗകര്യങ്ങളോടെ ജീവിച്ചിരുന്നു. മഹാബലിയുടെ സദ്ഭരണം കണ്ട് അസൂയ മുഴുത്തദേവേന്ദ്രൻ അദ്ദേഹത്തെ നിഷ്ക്കാസനം ചെയ്തുതരണമെന്ന് ശ്രീ മഹാവിഷ്ണുവിനോട് പ്രാർത്ഥിച്ചു. വാമനവേഷധാരിയായി ശ്രീ മഹാവിഷ്ണു മഹാബലിയെ സമീപിച്ച് മൂന്നടി സ്ഥലം ദാനമായി ചോദിച്ചു. രണ്ടുപാദങ്ങൾകൊണ്ട് സമസ്തലോകങ്ങളും അളന്നെടുത്ത വിശ്വരൂപധാരിയായ മഹാവിഷ്ണു മൂന്നാമത്തെ ചുവട് മഹാബലിയുടെ ശിരസ്സിൽവെച്ച് അദ്ദേഹത്തെ പാതാളത്തിലേക്ക് ചവിട്ടിത്താഴ്ത്തി! പാതാളത്തിലേക്കുപോകും മുൻപ്, ആണ്ടിലൊരിക്കൽ തന്റെ പ്രജകളെ കാണാനായി കേരളത്തിലേക്കുവരുവാൻ മഹാബലിയുടെ അഭ്യർത്ഥനപ്രകാരം ശ്രീ മഹാവിഷ്ണു അനുവാദം നൽകുകയും ചെയ്തു. അതിൻപ്രകാരം കടന്നുവരുന്ന മാവേലിമന്നനെ വരവേല്ക്കുവാനായാണ് ഓണം ആഘോഷിക്കുന്നത്.

ഈ ഐതിഹ്യത്തിന്റെ അടിസ്ഥാനത്തിൽ മഹാബലിയ്ക്ക് ഒരു "ധീരരക്തസാക്ഷി"യുടെയും, ശ്രീ മഹാവിഷ്ണുവിന് ഒരു "വില്ല"ന്റെയും പരിവേഷം നൽകിക്കൊണ്ടുള്ള ദുഷ്പ്രചരണങ്ങൾ ഇപ്പോൾ ശക്തിപ്പെട്ടുവരുന്നതായിക്കാണുന്നു. ആയതിനാൽ അടിസ്ഥാന ഗ്രന്ഥങ്ങളിൽ ഈ വിഷയത്തെപ്പറ്റി എന്തൊക്കെയാണ് വിശദമാക്കിയിരിക്കുന്നതെന്ന്വ്യക്തമാക്കി ജനങ്ങൾക്കുണ്ടായിരിക്കുന്ന തെറ്റിദ്ധാരണകളെല്ലാം ഒഴിവാക്കിയെടുക്കേണ്ടത് അത്യന്താപേക്ഷിതമായിത്തീർന്നിരിക്കുന്നു.

അഷ്ടാദശപുരാണകർത്താവായ ഭഗവാൻ വേദവ്യാസനാൽ വിരചിതമായ "ശ്രീമദ് ഭാഗവതം" (സംസ്കൃതം-മൂലഗ്രന്ഥം) ആണല്ലോ "വാമനാവതാര" കഥ അവതരിപ്പിച്ചിരിക്കുന്ന ആധികാരികഗ്രന്ഥം. വിഷ്ണുപുരാണം, വാമനപുരാണം, മഹാഭാരതം, യോഗവാസിഷ്ഠം, നാരായണീയം തുടങ്ങിയ മറ്റു പല ഗ്രന്ഥങ്ങളിൽ നിന്നും വേണ്ടത്ര വിവര

ങ്ങൾ ലഭിക്കുന്നു. "ശ്രീ മഹാഭാഗവതം"- കിളിപ്പാട്ടിലൂടെ തുഞ്ചത്ത് രാമാനുജൻ എഴുത്തച്ഛനും വാമനാവതാരകഥ മലയാളത്തിൽ പറഞ്ഞു തന്നിരിക്കുന്നു. നാഷണൽ ബുക്ക്സ്റ്റാൾ 1973-ൽ പുന: പ്രസിദ്ധീകരിച്ച "ശ്രീ മഹാഭാഗവതം"- കേരളഭാഷാഗാനം-മൂലസഹിതം" എന്ന ഗ്രന്ഥത്തിലെ അഷ്ടമസ്ക്കന്ധം, അദ്ധ്യായം 15-ലെ "മഹാബലിയുടെ സ്വർഗ്ഗജയം" (പേജ് 1017) മുതൽ അദ്ധ്യായം 23-ലെ "ഭഗവദാദേശം" (പേജ് 1059) വരെയുള്ള ഭാഗം സശ്രദ്ധം വായിക്കുന്ന ആർക്കും വാമനാവതാരത്തെപ്പറ്റിയുള്ള ആക്ഷേപങ്ങളും സംശയങ്ങളും ഒഴിവായിക്കിട്ടും. ആധുനികരായ നാം പുരികമുയർത്തിക്കൊണ്ട് വാമനനെപ്പറ്റി ചോദിക്കുന്നചോദ്യം തന്നെ ശ്രീ പരീക്ഷിത്തുമഹാരാജാവ് ശുകബ്രഹ്മർഷിയോടും ചോദിച്ചിരുന്നതുശ്രദ്ധിക്കുക-

"ബലേപദത്രയം ഭൂമേ കസ്മാദ്ധരിരയാ ചത
ഭൂതേശ്വര: കൃപണവ ല്ലബ്ധാർത്ഥോഽബബന്ധതം
ഏത ദ്വേദിതുമിച്ഛാമോ മഹത്കൗതൂഹലം ഹിന:
യജ്ഞേശ്വരസ്യപൂർണ്ണസ്യ ബന്ധനം ചാപ്യനാഗസ:''

"ശ്രീ വിഷ്ണുദേവനീശനായിട്ടും ലുബ്ധൻ മട്ടിൽ
മൂവടിസ്ഥലമെന്തിന്നിരന്നുബലിയോടായ്
അതുസന്മനസ്സോടുമേകീട്ടുമെന്തിനായ-
ദ്വിതിജസമ്രാട്ടിനെ ബന്ധിച്ചുയജ്ഞേശ്വരൻ?
ഒരു കുറ്റവും ചെയ്യാത്തവനെ ദണ്ഡിപ്പതു
ശരിയ, ല്ലീക്കാര്യങ്ങൾ വിശദംവദിച്ചാലും"

*-[ഭാഷാന്തരം-ശ്രീ മുഴങ്ങോട്ടുവിള കൃഷ്ണപിള്ള]*

കിളിപ്പാട്ട് ഭാഗവതത്തിൽ, അഷ്ടമസ്ക്കന്ധത്തിൽ എഴുത്തച്ഛനും ആ ചോദ്യം ഉന്നയിച്ചിരിക്കുന്നു-

"എന്തിന്നു മഹാബലിതന്നോടു നാരായണൻ
തന്തിരുവടി മുന്നം മൂവടിപ്രദേശത്തെ
ഭൂമിയെ സത്യ വ്യാജാലർത്ഥിച്ചു വാങ്ങിക്കൊണ്ടു?
കാമമുണ്ടെനിക്കതുകേൾക്കാമെന്നിരിക്കിലോ".

ഈ ചോദ്യം വളരെപ്പണ്ടേ തന്നെ ചോദിക്കപ്പെട്ടുകഴിഞ്ഞതാണെന്ന് ഒരു പറ്റം ആളുകളെ ബോദ്ധ്യപ്പെടുത്തുന്നതിനുകൂടിയാണ് ഇത് ഉദ്ധരിച്ചത്! ഇതാവർത്തിക്കുന്നതിൽ നൂതനബൗദ്ധിക സൂചനകളോ, പുരോഗമനമോ, ഒന്നും തന്നെ അത്തരക്കാർക്ക് അവകാശപ്പെടാനില്ലെന്നും ഓർമ്മിപ്പിക്കട്ടെ!

ഈ ചോദ്യത്തിനുത്തരമായി ശ്രീ ശുകബ്രഹ്മർഷി "വാമനവതാര" കഥ പരീക്ഷിത്തുമഹാരാജാവിനെ പറഞ്ഞുകേൾപ്പിച്ചു-

"പരാജിതശ്രീസുരഭിശ്ചഹാപിതോ
ഹീന്ദ്രേണ രാജൻ ഭൃഗുഭി: സജ്ജീവിത:
സർവ്വാത്മനാതാനഭജത് ഭൃഗൂൻബലിം:
ശിഷ്യോ മഹാത്മാർത്ഥ നിവേദനേന
തംബ്രാഹ്മണാ ഭൃഗവ:പ്രീയമാണാ
അയാജയൻ വിശ്വജിതാത്രിണാകം
ജിഗീഷമാണം വിധിനാഭിഷിച്യ
മഹാഭിഷേകേന മഹാനുഭാവാ"

"അടരിൽ മഹാബലിതൻ സമസ്തൈശ്വര്യവു
മടക്കിയിന്ദ്രൻ പ്രാണനാശവും വരുത്തവേ
പുനർജ്ജീവിപ്പിച്ചുള്ള ശക്രാദ്യർക്കസുരേന്ദ്ര-
നനേകപദാർത്ഥങ്ങളർപ്പിച്ചു ഭജിച്ചിതു..........''

കിളിപ്പാട്ടിൽ പറയുന്നു-
"എങ്കിലിന്ദ്രനാൽ വധിച്ചാശു ശുക്രനാൽത്തന്നെ
സങ്കടമൊഴിച്ചു ജീവിപ്പിച്ച മഹാബലി.....''

ദേവാസുരയുദ്ധചരിത്രം തന്നെ വളരെ സുദീർഘമാണ്. ബ്രഹ്മാവിന്റെ പൗത്രനും, മരീചിയുടെപുത്രനുമായ കശ്യപപ്രജാപതിക്ക് "അദിതി" എന്ന ഭാര്യയിൽ ഇന്ദ്രാദിദേവകളും "ദിതി" എന്ന ഭാര്യയിൽ ദൈത്യന്മാർ അഥവാ അസുരന്മാരും ഉണ്ടായി. ഒരേപിതാവിന്റെ മക്കളായിരുന്നെങ്കിലും ഭിന്നരുചികളായിത്തീർന്നു ദേവാസുരന്മാർ. സത്വബുദ്ധികളായി ദേവന്മാർ മാറിയപ്പോൾ ആസുര സംസ്ക്കാരത്തിലേക്കാണ് ദിതിസുതന്മാർ നിപതിച്ചത്. അതോടെ ആരംഭിച്ച ചില്ലറ പ്രശ്നങ്ങളാണ് പില്ക്കാലത്ത് കൊടും യുദ്ധങ്ങളായും ദുരന്തങ്ങളായും പരിണമിച്ചത്. ദിതിസുതന്മാരിൽ ഹിരണ്യാക്ഷൻ, ഹിരണ്യകശിപു, ശൂരപത്മാവ്, സിംഹവക്ത്രൻ, താരകാസുരൻ, ഗോമുഖൻ എന്നിവർ വളരെയേറെ കുപ്രസിദ്ധരായി. ഹിരണ്യകശിപുവിന്റെ പുത്രന്മാർ പ്രഹ്ലാദൻ, സംഹ്ലാദൻ, ഹ്രാദൻ, അനുഹ്രാദൻ എന്നിവർ. പ്രഹ്ലാദന്റെ മകനായി വിരോചനൻ ജനിച്ചു. വിരോചനന്റെ പുത്രനായാണ് മഹാബലിപിറന്നത്. മഹാബലിയിൽ നിന്ന് ബാണനും, ബാണനിൽ നിന്ന് നിവാത കവചന്മാർ എന്ന പേരിൽ നാലുകോടിയിലേറെ അസുരന്മാരും പില്ക്കാലത്തുജനിക്കുകയുണ്ടായി.

യവ്വനയുക്തനായ ബലി ഇന്ദ്രനോടുയുദ്ധത്തിൽ തോറ്റു, പ്രാണഹാനിയും സംഭവിച്ചു. പക്ഷേ അത്യുഗ്രകർമ്മങ്ങളിലൂടെ അസുരഗുരുവായ ശുക്രാചാര്യർ ബലിയെ പുനർജ്ജീവിപ്പിച്ചു. തന്റെ വർഗ്ഗം ദേവലോകം പിടിച്ചടക്കണമെന്ന ശുക്രാചാര്യരുടെ ദൃഢനിശ്ചയവും, ഇന്ദ്രനെ

തോല്പിക്കണമെന്ന ബലിയുടെ പ്രതികാരബുദ്ധിയും കൂടി സംഗമിച്ചപ്പോൾ അസുരപക്ഷം വളരെശക്തമായി. ബലിദേവേന്ദ്രനെ വീണ്ടും ആക്രമിച്ചുപരാജയപ്പെടുത്തുകയും സകലസമ്പത്തും അപഹരിക്കുകയും ചെയ്തു. മാർഗ്ഗമദ്ധ്യേ സമ്പത്തിന്റെ വലിയൊരംശം സമുദ്രത്തിൽപ്പതിച്ചു. വിഗതധനം വീണ്ടെടുക്കുവാനായി ബലികൂടി ഒത്തുചേർന്ന് "പാലാഴിമഥനം" നടത്തി. അസുരപക്ഷത്ത് "മൃതസഞ്ജീവനി" വിദ്യയുണ്ടായിരുന്നതിനാൽ അവർ കൊല്ലപ്പെട്ടാലും പുനർജ്ജീവിച്ചുപോന്നു. പക്ഷേ ദേവന്മാർക്കതുസാധിച്ചിരുന്നില്ല. ആ കുറവുപരിഹരിക്കാൻ "അമൃതകുംഭം" കടഞ്ഞെടുക്കുകയായിരുന്നു ദേവന്മാരുടെ ലക്ഷ്യം. അത് ചാക്ഷുഷമന്വന്തരത്തിൽ, 'മന്ത്രദ്രുമൻ' എന്നുപേരായ ഇന്ദ്രൻ ഭരിച്ചുകൊണ്ടിരുന്നപ്പോഴാണെന്ന് "വിഷ്ണുപുരാണം" 1-ാം അംശം, 9-ാം അദ്ധ്യായത്തിലും, മത്സ്യപുരാണം 250, 251 എന്നീ അദ്ധ്യായങ്ങളിലും വ്യക്തമാക്കപ്പെട്ടിരിക്കുന്നു.

ശുക്രാചാര്യർ "വിശ്വജിത്ത്" എന്ന മഹായാഗം നടത്തി മഹാശക്തിമാനാക്കിയ ബലിക്ക് യജ്ഞദേവൻ ഇന്ദ്രരഥതുല്യമായ ദിവ്യരഥവും, സുവർണ്ണധനുസ്സും, അമ്പൊടുങ്ങാത്ത ആവനാഴിയും നൽകി. പിതാമഹനായ പ്രഹ്ലാദൻ വാടാമലർ മാലയും, ശുക്രാചാര്യർ ദിവ്യശംഖവും, ബ്രഹ്മദേവൻ മറ്റൊരു മാല്യവും നൽകിയതായി "മഹാഭാരതം-ശാന്തിപർവ്വം"-216-ാം അദ്ധ്യായത്തിൽ പറഞ്ഞിരിക്കുന്നു.

ശ്രീ മഹാഭാഗവതത്തിൽ മഹാബലി ഇന്ദ്രലോകം ആക്രമിച്ചതായും, അവിടം പിടിച്ചടക്കി ആവാസമുറപ്പിച്ചതായും വ്യക്തമായിപ്പറഞ്ഞിരിക്കുന്നതും ശ്രദ്ധിക്കുക-

"ദേവേഷ്വധിലീനേഷു ബലിർവൈരോചനപുരീം
ദേവധാനീമധിഷ്ഠായ വശം നിന്യേജ്ജഗത്രയം
തം വിശ്വജയിനം ശിഷ്യം ഭൃഗവ:ശിഷ്യ വത്സലാ:
ശതേന ഹയമേധാനാ മനുവ്രതമയാജയൻ
തതസ്തദനു ഭാവേന ഭുവനത്രയവിശ്രുതാം
കീർത്തിം ദിക്ഷുവിതന്വാന: സരേജഉഡുരാഡിവ
ബുഭുജേചശ്രിയംസ്വിദ്ധ്യാം ദ്വിജദേവോപലംഭിതാം
കൃതകൃത്യമിവാത്മാനം മന്യമാനോമഹാമനാ:"

"ഈവിധമവർമറഞ്ഞീടവേദേവധാനി-
യാവാസമാക്കിബ്ബലിമുപ്പാരുമടക്കിനാൻ
വിശ്വജേതാവായനുസരണമാർന്നീടുമാ
ശിഷ്യനെ വത്സലന്മാർ ശക്രാദ്വിമഹീസുരർ
ബലത്താലവനടക്കീടിനോരൈന്ദ്രംപദം

നിലനിർത്തുവാൻയജിപ്പിച്ചുനൂറശ്വമേധം
അതിന്റെമാഹാത്മ്യത്താലാമഹാബലിലോക
ത്രിതയത്തിലുംഖ്യാതം തന്നുടെ കീർത്തിപുഞ്ജം
പത്തുദിക്കിലും പരംപരത്തിഹിമരശ്മി
ക്കൊത്തു ലാലസിച്ചിതുപൃഥ്വീശതിലകമേ!
ഇത്രയുംകൊണ്ടുകൃതകൃത്യനായെന്നമട്ടിൽ
വർത്തിക്കും മഹാബലിഭൂദേവാനുഗ്രഹത്താൽ
സ്വായത്തമായിക്രമവൃദ്ധിയെപ്രാപിച്ചതാം
ശ്രീയാൽ സമാശ്ലിഷ്ടനായ് വസിച്ചാൻ വിണ്ണിൽസുഖം"

എഴുത്തച്ഛൻ കിളിപ്പാട്ടിലും പറഞ്ഞിരിക്കുന്നു-

"അന്തസ്താപവും പൂണ്ടുദേവകളോടുംകൂടി
സ്വർഗ്ഗമുപേക്ഷിച്ചു ദേവകൾ വാങ്ങുമ്പൊഴു-
തൊക്കവേ കടന്നിരുന്നീടിനാരസുരകൾ".

അധികാരപ്രമത്തനായിത്തീർന്ന ഇന്ദ്രന്റെയും ദേവന്മാരുടെയും അഹങ്കാരം ശമിപ്പിക്കുന്നതിനായി ശ്രീ മഹാവിഷ്ണു അല്പകാലം ദേവന്മാരെ സഹായിക്കാതെ നിന്നു. ഈ തക്കം നോക്കിയായിരുന്നു ശുക്രാചാര്യർ ബലിയെപ്രേരിപ്പിച്ചുയുദ്ധം ചെയ്യിപ്പിച്ചതും ദേവലോകം പിടിച്ചടക്കി ഇന്ദ്രനേയും ദേവന്മാരെയും അട്ടിയോടിപ്പിച്ചതും. തുടർന്ന് അസുരഗുരുക്കന്മാരുടെ നിർദ്ദേശപ്രകാരം ദേവലോകത്തുഭരണവും നടത്തിത്തുടങ്ങി. ഇക്കാര്യങ്ങളെല്ലാം ശ്രീ മഹാഭാഗവതത്തിൽ ഖണ്ഡിതമായിത്തന്നെ പറഞ്ഞിരിക്കേ യാതൊരു കാരണവുമില്ലാതെ അസൂയാലുവായ ഇന്ദ്രന്റെ വാക്കുകേട്ടിട്ട് ശ്രീ മഹാവിഷ്ണുവാമനമൂർത്തിയായിവന്ന് മഹാബലിയെ പാതാളത്തിലേയ്ക്കുചവിട്ടിത്താഴ്ത്തുകയാണുണ്ടായതെന്ന് ആക്ഷേപമുന്നയിക്കുന്നത് മാന്യമാണോ, സത്യസന്ധമാണോ? നിഷ്ക്കാസിതനായി അലഞ്ഞുനടന്നു കഷ്ടപ്പെടേണ്ടഗതികേടുണ്ടായിട്ടുപോലും ദേവേന്ദ്രൻ നേരിട്ടു മഹാവിഷ്ണുവിനോടു സങ്കടം പറയാൻ പോലും പോയില്ല! അങ്ങനെയുള്ള ഇന്ദ്രൻ ഏഷണിക്കാരനായി പ്രവർത്തിച്ചുവെന്നും, അയാളുടെ പ്രേരണയാൽ ചതിപ്പണിക്കു ശ്രീ മഹാവിഷ്ണു തയ്യാറായി എന്നു പറയുന്നതും അക്ഷന്തവ്യമായതെറ്റല്ലേ?

എങ്കിൽപ്പിന്നെ ആരാണ് ശ്രീ മഹാവിഷ്ണുവിനെ സമീപിച്ചത്? ശ്രീ മഹാഭാഗവതം പറയുന്നു-

"ഏവംപുത്രേഷുനഷ്ടേഷു ദേവമാതാƒദിതിസ്തദാ
ഹൃതേത്രിവിഷ്ടപേദൈത്യൈ: പര്യതപ്യദനാഥവത്
ഏകദാകശ്യപസ്തസ്യ ആശ്രമംഭവവാനഗാദ്
നിരുത്സവം നിരാനന്ദം സമാധേർവിരതശ്ചിരാത്"

"ഈവിധം ദേവന്മാരെക്കാണാതാകയും സ്വർഗ്ഗം
ദേവാരിവർഗ്ഗം ഹരിക്കുകയും ചെയ്തീടവേ
അദിതിനാഥനില്ലാത്തവളെന്നുള്ളമട്ടി-
ലതിയായ്പരിതാപംവഹിച്ചാൾധരാപതേ".

കശ്യപാശ്രമത്തിലെത്തിസങ്കടമറിയിച്ച അദിതി മാതാവിന്റെ വാക്കുകൾ കേട്ട കശ്യപപ്രജാപതി "പയോവ്രതം" അനുഷ്ഠിക്കുവാൻ നിർദ്ദേശിച്ചു. ആവ്രതാനുഷ്ഠാനത്തിന്റെ അന്ത്യത്തിൽ ഭഗവാൻ ശ്രീ മഹാവിഷ്ണു അദിതിക്കുപ്രത്യക്ഷനായി. ഇന്ദ്രപ്പട്ടവും സകലതും നഷ്ടപ്പെട്ട് അലഞ്ഞുതിരിഞ്ഞ് ദു:ഖിതനായി നടക്കുന്ന തന്റെ മകന്റെയും ഇതര ദേവകളുടേയും സങ്കടങ്ങളെല്ലാം പരിഹരിക്കണമെന്ന അദിതിമാതാവിന്റെ അലമുറയിട്ടുകൊണ്ടുള്ള അപേക്ഷ ഭഗവാൻ കേൾക്കുകയും,

"സ്വാംശേനപുത്രത്വമുപേത്യതേസുരാൻ
ഗോപ്താസ്മിമാരീച തപസ്യധിഷ്ഠിത:"-

-ഞാൻതന്നെ ഭവതിക്ക് പുത്രനായിപ്പിറന്ന് സമസ്തദു:ഖങ്ങളും നിവാരണം ചെയ്യുന്നുണ്ട് എന്ന് ഉറപ്പുനൽകുകയും ചെയ്തു. ഇതിൽ നിന്ന് സംശയാതീതമായി വ്യക്തമാകുന്നു ഇന്ദ്രന്റെ ഏഷണിയാലല്ല, നേരേ മറിച്ച് പുത്രദു:ഖത്താൽ പരിതപ്തമാനസയായ ഇന്ദ്രമാതാവിന്റെ ക്ലേശപൂർണ്ണമായ തപസ്സും, കരളുരുകിയ പ്രാർത്ഥനയുംകൊണ്ടാണ് വാമനാവതാരം സംഭവിച്ചതെന്ന്.

തുടർന്ന്, ഭാദ്രപദമാസത്തിൽ, ശുക്ലപക്ഷത്തിൽ, 12-ാം തിഥിയിൽ, ശ്രാവണനക്ഷത്രത്തിൽ, അഭിജിത്തെന്ന ശുഭമുഹൂർത്തത്തിൽ ചതുർബാഹുവായി ജന്മമെടുത്ത ഭഗവാൻ ശ്രീ മഹാവിഷ്ണു വാമനനായി അവസ്ഥാന്തരത്തെപ്രാപിച്ച്, സർവ്വദേവതകളിൽ നിന്നും ലഭ്യങ്ങളായ ദിവ്യോപഹാരങ്ങളും പരിഗ്രഹിച്ചുകൊണ്ട് നർമ്മദാ നദിയുടെ വടക്കേ തീരത്ത്, ഭൃഗുകച്ഛകമെന്ന സ്ഥലത്ത് മഹാബലിയാഗം നടത്തിക്കൊണ്ടിരുന്ന സ്ഥലത്തേയ്ക്ക് മന്ദം മന്ദം കടന്നുചെന്നു. അഗ്നിയോ, സനൽക്കുമാരനോ, സാക്ഷാൽ സൂര്യദേവൻ തന്നെയോ കടന്നു വരുന്നതെന്ന് വിസ്മയിച്ച് സകലരും നോക്കിനില്ക്കവേ, ഛത്രം, ദണ്ഡം, സജലമായ കമണ്ഡലു എന്നിവയെല്ലാമേന്തിക്കൊണ്ട് മഹാതേജസ്വിയായ ഭഗവാൻ വടുരൂപിയായി യജ്ഞവാടത്തെ പ്രാപിച്ചു. ആഗമനോദ്ദേശ്യമാരാഞ്ഞ മഹാബലിയോട് വാമനരൂപിയായ ഭഗവാൻ ആവശ്യപ്പെട്ടു-

"തസ്മാത്ത്വത്തോമഹീമീഷദ് വൃണേƒഹം വരദർഷഭാത്
പദാനിത്രീണി,ദൈത്യേന്ദ്ര സംമിതാനി പദാ മമ"

"വരദന്മാരിൽ ശ്രേഷ്ഠനാകിന ഭവാനോടു
വരിച്ചീടുന്നേനല്പം ഭൂമി ഞാനസുരേന്ദ്രാ

എന്നുടെയിപ്പാദത്താൽ മൂന്നടിയളവാളും
മന്നിടം മാത്രം ദാനം ചെയ്താലുമതേ വേണ്ടൂ."

ഇത്ര ചെറിയൊരഭ്യർത്ഥന കേട്ടിട്ട് മഹാബലി വാമനനെ പരിഹസിച്ചു.

"മാംവചോഭിസമാരാദ്ധ്യ ലോകാനാമേകമീശ്വരം
പദത്രയം വ്രണീതേയോ അബുദ്ധിമാൻ ദ്വീപദാശുഷം
നപുമാൻ മാ മുപവ്രജ്യ ഭൂയോയാചിതു മർഹസി
തസ്മാത് വൃത്തി കരീംഭൂമിം വടോ കാമം പ്രതീശ്ചമേ''

"ലോകങ്ങൾക്കെല്ലാ മേകനാഥനായ് ദ്വീപക്കണ-
ക്കേകുവാൻപോരുമെന്നസ്തുതിയാൽ തുഷ്ടനാക്കി
മൂവടിസ്ഥലം മാത്രമാവശ്യപ്പെടുന്നവൻ
ഭൂവിതിൽഭോഷന്മാരിലെത്രയു മഗ്രേസരൻ!
എന്നോടൊരിക്കൽ വന്നുയാചിച്ചിടുന്നവൻ
അന്യരോടൊരിക്കലുമിരക്കാനർഹനല്ല
അതിനാലങ്ങേയ്ക്കുപജീവനത്തിനുവേണ്ടും
ക്ഷിതിയങ്ങെന്നോടിന്നുദാനമായ് വാങ്ങിക്കൊള്ളൂ."

പക്ഷേ വാമനൻ ആവശ്യം മാറ്റിയില്ല. യദൃശ്ചാലാഭതുഷ്ടനായിരിക്കണം വിപ്രൻ. അവന്റെ തേജസ്സുവർദ്ധിതവുമാകുന്നു. അതിനാൽ മൂവടി മണ്ണുതന്നെ തരുവാൻ ആവർത്തിച്ചാവശ്യപ്പെട്ടു. ഡംഭിന്റെയും, ഔദ്ധത്യത്തിന്റെയും പിടിയിലമർന്നു കഴിഞ്ഞിരുന്ന മഹാബലി മൂവടി പ്രദേശം അളന്നെടുത്തു കൊള്ളുവാൻ അനുജ്ഞ നൽകി. ഇതിനോടകം വാമനനെ ദിവ്യദൃഷ്ടിയാൽ തിരിച്ചറിഞ്ഞുകഴിഞ്ഞിരുന്ന ശുക്രാചാര്യർ ബലിയോട് വാക്കുപിൻവലിക്കുവാൻ ആവശ്യപ്പെട്ടു. ബലികൂട്ടാക്കിയില്ല. ആവർത്തിച്ചാവശ്യപ്പെട്ടിട്ടും ഔദ്ധത്യം കാരണം ബലി തയ്യാറായില്ല. വടുരൂപിയായി നിൽക്കുന്നത് ഭഗവാൻ ശ്രീമഹാവിഷ്ണുതന്നെയാണെന്ന് അവസാനം ശുക്രാചാര്യർ പറഞ്ഞു. അതു കേട്ടപ്പോൾ വേറൊരർത്ഥത്തിൽ ബലി അത്യന്തം സന്തുഷ്ടനാവുകയായിരുന്നു. തന്റെ മുന്നിൽ വടുരൂപിയായി നിൽക്കുന്നത് തന്റെ മുത്തച്ഛനായ പ്രഹ്ലാദന്റെ രക്ഷകനും ആരാധനാ മൂർത്തിയുമായ ഭഗവാൻ ശ്രീ മഹാവിഷ്ണുവാണെന്നു ശുക്രാചാര്യർ പറഞ്ഞറിഞ്ഞപ്പോൾ മുത്തച്ഛനായ പ്രഹ്ളാദന്റെ വാക്കുകളാണ് ബലി ഓർത്തുപോയത്. ബലിയും കൂട്ടരും കൂടി അധികാരമത്തരായി വാണിരുന്നകാലം. ധർമ്മിഷ്ഠനായി ഭരണംനടത്തണമെന്ന് പ്രഹ്ലാദൻ ഉപദേശിച്ചു. ധിക്കാരം തലയ്ക്കുപിടിച്ചിരുന്ന ബലി തനിക്കാരെയും ഭയമില്ലെന്നു മറുപടിപറഞ്ഞു. ദിവ്യദൃഷ്ടിയാൽ കാലപ്രയാണ മറിഞ്ഞിരുന്ന പ്രഹ്ലാദൻ പറഞ്ഞു– "ശ്രീ മഹാ

വിഷ്ണുവാമനനായി അദിതിയിൽ വന്നു പിറന്ന് നിനക്ക്നാശം വരുത്തും. സൂക്ഷിച്ചുകൊള്ളുക. തെറ്റുകൾ തിരുത്തുകയും, അഹന്തപൂർണ്ണമായി ഉപേക്ഷിക്കുകയും ചെയ്തില്ലെങ്കിൽ കൊടിയദു:ഖം വന്നു ഭവിക്കും." ഇതുകേട്ടബലി "ആ വിഷ്ണുവിനെക്കാൾ നമ്മുടെ രാക്ഷസരാണ് കൂടുതൽ ബലശാലികൾ" എന്ന് പ്രതിവചിച്ചു. ബലിയുടെ അഹങ്കാര പൂർണ്ണമായ വാക്കുകൾ പ്രഹ്ലാദന്റെ സമനിലയെപ്പോലും തെറ്റിച്ചുകള ഞ്ഞു! നീയും, നിന്റെ രാജ്യവും, സമസ്തഐശ്വര്യങ്ങളും നശിച്ചു പോകട്ടെയെന്ന് ശപിച്ചു! ബലി ഉടനെ മാപ്പിരന്നു. ശ്രീ വിഷ്ണുഭഗവാനെത്തന്നെ നീ അഭയം പ്രാപിക്കൂ. ഭഗവാൻ ക്ഷമിച്ചുമാപ്പുനൽകും എന്ന് പ്രഹ്ലാദൻ പറഞ്ഞു. വാമനപുരാണം 77–ാം അദ്ധ്യായത്തിൽ ഈ സംഭവം വർണ്ണിച്ചിരിക്കുന്നു. മഹാഭാരതം, വനപർവ്വം, 28–ാം അദ്ധ്യായത്തിലെ മൂന്നാം പദ്യത്തിലും മഹാബലിപ്രഹ്ലാദന്റെ അടുത്തെത്തി തെറ്റുകൾ പൊറുത്തുമാപ്പാക്കണമെന്നപേക്ഷിക്കുന്നതു കാണാം.

വാക്കുമാറുവാൻ തയ്യാറാകാതെ ഇരുന്ന മഹാബലിയെ ക്രുദ്ധനായ ശുക്രാചാര്യർ കൊടും ശാപത്തിനു വിധേയനാക്കി–

"ദൃഢംപണ്ഡിതമാന്യജ്ഞ: സ്തബ്ധോ/സ്യസ്മദുപേക്ഷയാ
മച്ഛാസനാതിഗോയസ്ത്വ മ ചിരാദ്ദ്ഭ്രശ്യസേശ്രിയ:''

"പണ്ഡിതമാനിയായിട്ടെന്നുടെനിദേശത്തെ
ഖണ്ഡിച്ചു, ഗുരുവാകുമെന്നെയുമുപേക്ഷിച്ചു
എന്നാജ്ഞലംഘിച്ചഹങ്കരിപ്പോരജ്ഞനാം നി–
–ന്നുന്നതൈശ്വര്യം നശിക്കട്ടെയിക്ഷണമെന്നാൻ."

കിളിപ്പാട്ടുഭാഗവതത്തിൽ എഴുത്തച്ഛനും പറഞ്ഞിരിക്കുന്നു–

"വടുരൂപിക്കർണ്ണസ്സെക്കൊടുപ്പാനായാരംഭിച്ചസുരേന്ദ്രൻ
നിന്നുറച്ചതു കണ്ടു ശുക്രനുംശാപം ചെയ്താൻ."

"സദ്ഗുരു"വും, "അസദ്ഗുരു"വും ഉണ്ട്. സദ്ഗുരു ശിഷ്യനെ വിദ്യാദാനത്തിലൂടെ അമൃതപദത്തിലേക്കുനയിക്കും. ഒരു സാഹചര്യത്തിലും ശപിക്കയോ ഉപേക്ഷിക്കുകയോ ഇല്ല. അസദ്ഗുരു ശിഷ്യനെ വാസനാബദ്ധനും, ദുഷ്ക്കർമ്മചാരിയുമാക്കും. ഇഷ്ടക്കേടുവന്നാൽ ശപിക്കയോ, ഉപേക്ഷിക്കുകയോ ഒക്കെച്ചെയ്യുകയും ചെയ്യും. ശുക്രാചാര്യർ അസദ്ഗുരു ആയിരുന്നു. മഹാബലിയുടെ കായികശേഷി, ആയുധപ്രയോഗ സാമർത്ഥ്യം തുടങ്ങിയ കഴിവുകളെ ദുരുപയോഗപ്പെടുത്തി ദേവകളെ ദ്രോഹിക്കുകയായിരുന്നു അദ്ദേഹം. പ്രഹ്ലാദന്റെ ചെറുമകനായ മഹാബലി ഉള്ളിൽ ഈശ്വരഭക്തനായിരുന്നു. മഹാബലി മറ്റുനിരവധി ധർമ്മാത്മാക്കളൊത്ത് വരുണ സഭയിൽപ്പോലും ശോഭിച്ചിരുന്നതായി "മഹാഭാരതം", സഭാപർവ്വം, 9–ാം അദ്ധ്യായത്തിലെ 12–ാം പദ്യം

വ്യക്തമാക്കുന്നു. പക്ഷേ അതേ ബലിയുടെതന്നെ കഥ "യോഗവാസിഷ്ഠം" തുടങ്ങിയ ഗ്രന്ഥങ്ങളിൽ അനാസക്തിയെപ്പറ്റി ചർച്ചചെയ്യുന്നിടത്ത് ദൃഷ്ടാന്തരൂപത്തിൽക്കൊടുത്തിട്ട് ധാർമ്മികനായിരുന്ന ബലിപോലും ശുക്രാചാര്യ സംസർഗ്ഗത്താൽ അധാർമ്മികനും, നിപതിതനുമായിത്തീർന്നത് വ്യക്തമാക്കിയിരിക്കുന്നു! ഇവിടേയും ശുക്രാചാര്യർ തന്റെ അസദ്ഗുണം വ്യക്തമാക്കി. പക്ഷേ ബലി അചഞ്ചലചിത്തനായി ഭഗവത്പാദങ്ങൾ തീർത്ഥമൊഴിച്ചുകഴുകി ഭൂദാനം നടത്താനുള്ള നടപടികളാരംഭിച്ചു. വാമനൻ ഉടനെ വിശ്വരൂപധാരിയാവുകയും രണ്ടുപാദങ്ങൾ കൊണ്ട് മൂന്നുലോകങ്ങളും അളക്കുകയും ചെയ്തു. മഹാബലിയുടെ സൈനികരിൽ ചിലർ വാമനനെ ആക്രമിക്കാനെത്തി. അവരെ വിലക്കിക്കൊണ്ട് ബലി പറഞ്ഞു-

"യോനോഭവായ പ്രാഗാസീ ദഭവായ ദി വൗകസാം
സ ഏവ ഭഗവാനദ്യ വർത്തതേ തദ്വിപര്യയം"

"മുന്നമേതൊരു ദേവൻ നമുക്കുത്കർഷത്തിനും
വിണ്ണോർതൻ നാശത്തിനും സങ്കല്പിച്ചിരുന്നുവോ
ആദേവൻ തന്നെയിപ്പോൾ നമുക്കുനാശത്തിനും
വൃന്ദാരകോന്നതിക്കുമുൽസാഹിച്ചിടുന്നിതേ."

''മുമ്പ് ദേവകൾക്ക് നാശവും നമുക്കു വിജയവും പ്രദാനം ചെയ്ത ദേവൻതന്നെ ഇന്നതു തിരിച്ചുചെയ്തിരിക്കുന്നുവെന്നേയുള്ളു, എല്ലാവരും ശാന്തരായിരിക്കുവിൻ''- എന്ന് ബലിതന്നെ പറഞ്ഞിരിക്കേ ഈ സംഭവിച്ച കാര്യത്തിൽ അയോഗ്യതയോ, വഞ്ചനയോ, അസ്വാഭാവികതയോ ഒക്കെ ആരോപിക്കേണ്ട കാര്യമെന്ത്? സാക്ഷാൽ മഹാബലിക്കില്ലാത്ത മന:പ്രയാസവും വെപ്രാളവും ബലിക്കുവേണ്ടി സംസാരിക്കുന്നുവെന്നു പറയുന്നവർ കാണിക്കേണ്ടതുണ്ടോ?

ഇത്രയായപ്പോഴേക്ക് ബ്രഹ്മാദിദേവകളെല്ലാം അവിടെയെത്തിച്ചേർന്നു. ഗരുഡൻ മഹാബലിയെ വരുണപാശത്താൽ ബന്ധിച്ചു. തന്റെ മൂന്നാം പദം വെയ്ക്കുവാൻ ഇടം ചോദിച്ച ഭഗവാനോട് ബലി പറഞ്ഞു-

''കരോമ്യിഋതംതന്നഭവേദ് പ്രലംഭനം പദംതൃതീയം കുരു ശീർഷ്ണി മേനിജം"

''സത്യമാക്കുന്നേനതു, വഞ്ചനയല്ലെന്റെയീ
യുത്തമാംഗത്തിൽ ഭവാൻ വെച്ചാലും മൂന്നാം പദം".

ഇതു പറഞ്ഞുകൊണ്ട് ബലി നമ്രശീർഷനായി മുട്ടുകാലിൽ ഇരുന്നു. ഈ സമയത്ത് പ്രഹ്ലാദനും അവിടെയെത്തിച്ചേർന്നു. പ്രഹ്ലാദനെ കണ്ടപ്പോൾ ശ്രീ ഭഗവാൻ അത്യന്തം സന്തുഷ്ടനായി. പ്രഹ്ലാദൻ ഭഗവാനെ തൊഴുതുകൊണ്ടു പറഞ്ഞു-

"ത്വയൈവദത്തം പദമൈന്ദ്രമൂർജ്ജിതം
ഹൃതംതദേവാദ്യതഥൈവശോഭനം
മന്യേമഹാനസ്യകൃതോഹ്യനുഗ്രഹോ
വിഭ്രംശ്രിയോയത്ശ്രിയ ആത്മമോഹനാത്"

"സമൃദ്ധമൈന്ദ്രം പദമങ്ങിവന്നേകീട്ടതി-
സ്സമയംതിരിച്ചെടുത്തെന്നതുശോഭനം താൻ
ഇവന്നകൃത്യമൊരു മഹാനുഗ്രഹമായി-
ബ്ഭവിച്ചിട്ടുണ്ടെന്നുതാൻ വിചാരിച്ചിടുന്നുഞാൻ".

എന്റെ ചെറുമകനായ ബലിദേവലോകം ആക്രമിച്ചു. സർവ്വനാശം വരുത്തുക വഴി അകൃത്യമാണ് ചെയ്തതെങ്കിലും അത് അവിടത്തെ ദിവ്യദർശനത്തിനു ഹേതുവായിത്തീർന്നുവെന്നതിനാൽ ഒരു മഹാനുഗ്രഹമായിത്തീർന്നിരിക്കുന്നു. ഇവനിൽനിന്ന് ഇന്ദ്രപ്പട്ടം തിരിച്ചെടുക്കുന്നതും ശോഭനമായ കാര്യംതന്നെ! കായികശേഷി, ധനമദം, ദുഷ്പ്രേരണ തുടങ്ങിയവയാൽ ഇവൻ ചെയ്ത സകല അരുതായ്മകളും പൊറുത്ത് മോക്ഷമേകണേയെന്ന് പ്രഹ്ലാദൻ ബലിക്കുവേണ്ടി ഭഗവാനോടു പ്രാർത്ഥിച്ചു. കാരുണ്യപൂർവ്വം ഭഗവാൻ പറഞ്ഞു-

"ഏഷമേ പ്രാപിതസ്ഥാനം ദുഷ്പ്രാപമമരൈരപി
സാവർണ്ണേരന്തരസ്യായം ഭവിതേന്ദ്രോ മദാശ്രയഃ
താവത്സുതല മദ്ധ്യാസ്താം വിശ്വകർമ്മവിനിർമ്മിതം
യന്നാധയോ വ്യാധയശ്ച ക്ലമസ്തന്ദ്രാപരാഭവ"

"ഞാനിവന്നമർത്ത്യരാൽപോലുമ പ്രാപ്യമാകും
സ്ഥാനമേ കീടിനേനെന്നവലംബനത്തോടും
സാവർണ്ണിമന്വന്തര കാലത്തു സത്യവാക്കാ-
-മീവിശിഷ്ടനു വാഴാമിന്ദ്രനായാത്മഭൂവേ."

ദേവകൾക്കുപോലും അപ്രാപ്യമായ ഔന്നത്യം ബലിയ്ക്കുനൽകുന്നതാണെന്ന് ഭഗവാൻ അരുളിച്ചെയ്തു! ഭാവിയിൽ സാവർണ്ണിമനുവിന്റെ കാലത്ത് ബലിയ്ക്ക് ഇന്ദ്രപ്പട്ടവും നൽകാമെന്നുറപ്പു നൽകി. അതുവരെ വിശ്വകർമ്മവിനിർമ്മിതമായ സുതലത്തിൽ സമസ്ത സുഖഭോഗങ്ങളോടെയും ജീവിച്ചുകൊള്ളുവാനുള്ള അനുഗ്രഹവും നൽകി.

"രക്ഷിഷ്യേസർവ്വതോഽഹംത്വാം സാനുഗംസപരിച്ഛദം
സദാസന്നിഹിതംവീര തത്രമാംദ്രക്ഷ്യതേ ഭവാൻ"

"അനുചരന്മാരോടും പരിച്ഛദങ്ങളോടു-
മനിശം രക്ഷിച്ചുകൊണ്ടീടുവൻ ഭവാനെഞാൻ
കെല്പെഴും വീരാതത്ര സർവ്വദാ വാഴുമെന്നെ
യെപ്പോഴും സന്ദർശിക്കാമങ്ങേയ്ക്കു മഹാരാജൻ."

ബലിയുടെ സമസ്തപരിവാരങ്ങളെയും രക്ഷിച്ചുകൊള്ളാമെന്ന് ഭഗവാൻ ഉറപ്പുനൽകി. എന്നു മാത്രവുമല്ല ഏതുസമയത്തും ഭഗവാനെ ദർശിക്കുവാനുള്ള മഹാനുഗ്രഹവും നൽകി! സപ്തർഷികൾക്കുപോലും ലഭിയ്ക്കാത്ത ആ വരംപോലും ഭഗവാൻ കാരുണ്യപൂർവ്വം ബലിയ്ക്കു നൽകി! ദോഷൈകദൃക്കുകൾ എന്തേ ഇക്കാര്യം സൗകര്യപൂർവ്വം വിസ്മരിക്കുന്നു? കിളിപ്പാട്ടിൽ എഴുത്തച്ഛൻ പറഞ്ഞിരിക്കുന്നതും ശ്രദ്ധിക്കുക–

"മാനസേ ചെറുതൊരു സംഭ്രമമുണ്ടായീല
ദാനവനതി ശുദ്ധമാനസനായാനിപ്പോൾ
കേവലമിനി മമലോകം പ്രാപിക്കുമിവൻ
സാവർണ്ണിമനുവിങ്കലിന്ദ്രനാകയും ചെയ്യും
അത്രകാലവും സുതലത്തിങ്കലിരിക്കപോ–
യത്യന്തം മമപദ ഭക്തിപൂണ്ടനുദിനം, മുക്തനായ് വരിക."

ഇങ്ങനെ അനുഗ്രഹീതനായ മഹാബലി നിറകണ്ണുകളോടെ ഭഗവാനെ സ്തുതിക്കുന്ന ഭാഗം അത്യന്തം ഹൃദയസ്പർശിയാണ്.

"അഹോപ്രണാമായ കൃതഃസമുദ്യമഃ
പ്രപന്നഭക്താർത്ഥവിധൗസമാഹിതഃ
യല്ലോകപാലൈസ്ത്വദനുഗ്രഹോ/മരൈ–
രലബ്ധപൂർവ്വോ/പസദേ/സുരേ/ർപ്പിതഃ"

"ശ്രദ്ധിപ്പൂഭവാൻനൂന, മിന്നീച, ന്നമർത്ത്യർക്കു–
മെത്താത്തോരനുഗ്രഹമല്ലയോതന്നതിപ്പോൾ."

എന്നിട്ട് പ്രഹ്ലാദനോടൊത്ത് ബലി സുതലത്തിലേക്ക് യാത്രയാകുവാൻ തുടങ്ങുന്നു. അതിനുമുമ്പ് തന്റെ വാക്കും, സത്യവും പാലിക്കുവാൻ ഭഗവാന്റെ പാദം തന്റെ ശിരസ്സിൽ വെച്ചനുഗ്രഹിക്കണം എന്ന ബലിയുടെ പ്രാർത്ഥന മാനിച്ച് ഭഗവാൻ തന്റെ വലതുകാൽ ബലിയുടെ മൂർദ്ധാവിൽ പേരിനുവേണ്ടി മാത്രം വെച്ച് അനുഗ്രഹിക്കുന്നു. കിളിപ്പാട്ടിൽ വളരെ വ്യക്തമായിത്തന്നെ പറഞ്ഞിരിക്കുന്നു–

"ഉത്തമപുമാനരുൾചെയ്തുടനവനുടെ
മസ്തകമദ്ധ്യേതൃക്കാൽവച്ചു, മൂവടിതിക–
–ച്ചെത്രയും നന്നായ്‌വരികെന്നയച്ചരുളിനാൻ.
തൽക്ഷണം പ്രദക്ഷിണം ചെയ്തുടൻ നമസ്ക്കരി–
ച്ചുൾക്കനി വിയന്നതിഭക്തനാം പ്രഹ്ലാദനും
ഭക്തവത്സലപ്രസാദത്തെയും വഹിച്ചുകൊ–
–ണ്ടൊക്കെത്തക്കവേ പൗത്രൻ തന്നോടുകൂടെപ്പോയാൻ
ചെന്നവർ മുകുന്ദ പാദാബ്ജവും ധ്യാനിച്ചുകൊ–

–ണ്ടനവഹം സുതലത്തിൽ വാണാരങ്ങിരുവരും."

വ്യാസഭാഗവതത്തിലും ഇതുതന്നെ പറഞ്ഞിരിക്കുന്നു–

"ഇത്യുക്ത്വാഹരിമാമന്യ ബ്രഹ്മാണം സംഭവം തതഃ
വിവേശസുതലംപ്രീതോ ബലിർ മുക്തഃസഹാസുരൈഃ''

"ഇത്രയും മാത്രം ചൊല്ലി ഭഗവാനെയും ഹര
യുക്തനാമജനേയും നമിച്ചുസന്തുഷ്ടനായ്
സുതലത്തിലേക്കുടൻ ദാനവന്മാരോടൊത്ത
ദ്വിതിജേശ്വരൻ ബലിയാത്രയ്ക്കു ഭാവിച്ചിതേ."

ഇപ്രകാരം ബലിയെ പ്രഹ്ലാദനോടും പരിവാരങ്ങളോടുമൊപ്പം സുതലത്തിലേക്ക് യാത്രയാക്കിയിട്ട് സ്വർഗ്ഗത്ത് ദേവേന്ദ്രനെ രാജാവായി അഭിഷേചിക്കുകയും ചെയ്തു.

"ഏവമിന്ദ്രായഭഗവാൻ പ്രത്യാനീയത്രിവിഷ്ടപം
പൂരയിത്വാദിതേകാമം അശാസത്സകലംജഗത്"

"ഈ മട്ടിൽ ഭഗവാൻ ശ്രീഹരി വാമനനായി
ഭൂമിയിൽ ജന്മമാർന്നു ബലിയിൽനിന്നു സ്വർഗ്ഗം
വീണ്ടെടുത്തിന്ദ്രനായിത്തിരിച്ചു നൽകിപ്പിന്നെ
വേണ്ടപോലഖില ലോകത്തെയും പാലിച്ചിതു."

ഇതാണ് വാമനാവതാരകഥയുടെ സംക്ഷിപ്തം. ഇതിലൊരിടത്തും വാമനൻ മഹാബലിയെ പാതാളത്തിലേക്ക് ചവിട്ടിത്താഴ്ത്തിയതായി പറഞ്ഞിട്ടില്ല. എങ്കിൽപ്പിന്നെ അത്തരമൊരു ക്രൂരത മഹാബലിയോടു കാട്ടിയെന്ന ആരോപണം വാമനന്റെ മേൽ ചുമത്തുന്നതെങ്ങനെ? വാമനാവതാരത്തെ ശകാരിക്കുവാനും, കടന്നാക്രമിക്കുവാനും മുതിരുന്നവർ ക്ഷമയോടുകൂടി കാര്യങ്ങൾ പഠിക്കുവാനും, ദുരാരോപണങ്ങളും ദുർവ്യാഖ്യാനങ്ങളും ഒഴിവാക്കുവാനും തയ്യാറാകേണ്ടതുണ്ട്.

അപ്പോൾ വരാവുന്ന ന്യായമായ മറ്റൊരു സംശയമുണ്ട്. വാമനൻ മഹാബലിയെ പാതാളത്തിലേക്ക് ചവിട്ടിത്താഴ്ത്തിയിട്ടില്ലെങ്കിൽ പിന്നെ എല്ലാവർഷവും മഹാബലി പാതാളത്തിൽ നിന്ന് തിരുവോണനാളിൽ തന്റെ മുൻ പ്രജകളെ കാണാനെത്തുന്നതെങ്ങനെ? ഓണാഘോഷത്തിന്റെ മൂല കാരണത്തെത്തന്നെ ചോദ്യം ചെയ്യലല്ലേ ഇത്? ഉത്തരം വളരെ ലളിതമാണ്. മഹാബലി പാതാളത്തിൽ നിന്നുതന്നെ വന്നുകൊള്ളണമെന്നില്ലല്ലോ! ഭഗവാൻ അദ്ദേഹത്തെ അയച്ച സുതലത്തിൽ നിന്നും ആണ്ടിലൊരിക്കൽ വാരാമല്ലോ!! കേരളത്തിലെ പല സ്ഥലങ്ങളിലെയും ലക്ഷക്കണക്കിനുഭവനങ്ങളിൽ തിരുവോണ ദിവസം രണ്ടിലകളും, രണ്ടുപീഠങ്ങളും ഒരുക്കി മഹാബലിയ്ക്കും, മഹാവിഷ്ണുവിനും ഓണസദ്യ വിളമ്പി നിവേദ്യം നൽകുന്ന ആചാരവും നിലിൽക്കുന്നുണ്ട്. മഹാ

ബലിയും, മഹാവിഷ്ണുവും ഒരുമിച്ച് എത്തിച്ചേരുന്നു എന്ന സങ്കല്പമാണി തിനു പിന്നിലിന്നും ഉള്ളത്. തൃക്കാക്കരയിലെ ശ്രീവാമന മൂർത്തിക്ഷേ ത്രാചാരങ്ങളും പൂജാക്രമങ്ങളും പരിശോധിച്ചാൽ ഈ മഹാബലി-മഹാവിഷ്ണു ബന്ധം അത്യന്തം ഹൃദ്യമാണെന്നും, സൗഹാർദ്ദപൂർണ്ണമാ ണെന്നും, പവിത്രമാണെന്നും ദർശിക്കുവാൻ സാധിക്കും. എങ്കിൽപ്പി ന്നെ അവർ തമ്മിൽ ഇല്ലാത്ത വൈരഭാവന സമൂഹത്തിൽ കുത്തിച്ചെ ലുത്തുവാനും ആളിപ്പടർത്താനും നമ്മിൽ ചിലരെങ്കിലും തയ്യാറാകണ മോ? ഐതിഹ്യവ്യാഖ്യാനങ്ങളിൽ എവിടെയൊക്കെ വന്നുപെട്ട ഏച്ചു കെട്ടലുകളിലൊന്നു മാത്രമാണ് ചവിട്ടിത്താഴ്ത്തൽകഥ! അത് കേരള ത്തിൽ മാത്രമാണ് നിലനിൽക്കുന്നതും. വ്യാസഭാഗവതമാകട്ടെ ആഗോ ളതലത്തിൽ പ്രചുരപ്രചാരം നേടിക്കഴിഞ്ഞിട്ടുള്ള മഹാഗ്രന്ഥവുമാണ്. അതിലൊരിടത്തും ചവിട്ടിത്താഴ്ത്തൽ കഥ പറഞ്ഞിട്ടുമില്ല. ആയതി നാൽ വഞ്ചിതനും ചവിട്ടിത്താഴ്ത്തപ്പെട്ടവനുമായ മഹാബലിയുടെ പ്രതിവർഷപുനരാഗമനം എന്ന ഒളിമങ്ങിയ വ്യാഖ്യാനത്തെക്കാൾ ഭഗ വദനുഗ്രഹം ലഭിച്ച മഹാബലി ചക്രവർത്തിയുടെ ഭഗവാൻ ശ്രീ മഹാവി ഷ്ണു സമേതനായുള്ള പ്രതിവർഷപുനരാഗമനം എന്ന തേജോമയമായ വ്യാഖ്യാനമായിരിക്കും ഓണത്തെ സംബന്ധിച്ചിടത്തോളം എന്തുകൊ ണ്ടും നല്ലത്. ഗ്രന്ഥങ്ങളും, പണ്ഡിതമനസ്സുകളും ഈ വ്യാഖ്യാനത്തെ അംഗീകരിക്കുന്നുമുണ്ട്. ലോകത്തെമ്പാടുമായി ജീവിയ്ക്കുന്ന മലയാളി കളുടെ മനസ്സിലും, മജ്ജയിലും, മാംസത്തിലും മറയ്ക്കാനും മായ്ക്കാ നുമാവാത്തത്ര മാസ്മരികതയോടെ അലിഞ്ഞുചേർന്നു കഴിഞ്ഞിരിക്കു ന്ന "മഹാമാധുര്യ" മാണ് പൊന്നോണം! ആ ചന്ദ്രതാരം അത് ആഘോ ഷിക്കപ്പെടുകയും വേണം. ആ ലക്ഷ്യം നിറവേറ്റപ്പെടണമെങ്കിൽ യുക്ത്യധിഷ്ഠിതമായി മാത്രം കാര്യങ്ങളെ വിലയിരുത്തുകയും അംഗീക രിക്കുകയും ചെയ്യുന്ന വരുംകാലതലമുറകൾക്കു നൽകുവാൻ കഴിയു ന്ന ഏറ്റവും സത്യസന്ധവും, വസ്തുനിഷ്ഠവുമായ വസ്തുതകളാണ് ഇതു വരെ വിശദമാക്കിയിരിക്കുന്നത്.

നാഷണൽ ബുക്ക്സ്റ്റാൾ 1992-ൽ പുനഃപ്രസിദ്ധീകരിച്ച "ശ്രീ മഹാ ഭാഗവതം" (കിളിപ്പാട്ട്) ഗ്രന്ഥത്തിന്റെ ആമുഖത്തിൽ പണ്ഡിതവരേണ്യ നായ ഡോ. എൻ.വി. കൃഷ്ണവാര്യർ രേഖപ്പെടുത്തിയിരിക്കുന്നു- ''വാസുദേവാരാധനയെപ്പറ്റി പാണിനി (ക്രിസ്തുവിനുമുമ്പ് 5-ാം ശതകം) സൂചനനൽകുന്നുണ്ട് - "ജനാർദ്ദനസ്ത്വാത്മ ചതുർത്ഥ ഏവ." ക്രിസ്തുവി ന് മുൻപ് നാലാം ശതകത്തിലുണ്ടായ "നിദ്ദേസം" എന്ന ബൗദ്ധഗ്രന്ഥ ത്തിൽ വാസുദേവബലദേവ പൂജയെപ്പറ്റി പ്രസ്താവമുണ്ട്....... ഏറെക്കു റെ ക്രിസ്തുവിനുമുൻപ് 8-ാം നൂറ്റാണ്ടുമുതൽ ആധുനിക കാലംവരെ

വാസുദേവാരാധന നിലനിന്നിരുന്നുവെന്നതിനു തെളിവുകളുണ്ട്. ...... തെലുങ്ക്, ബംഗാളി, മലയാളം എന്നീ ഭാഷകളിൽ ക്രിസ്ത്വബ്ദം 15-ാം ശതകത്തിലും, വ്രജഭാഷയിലും പേർഷ്യനിലും 16-ാം ശതകത്തിലും, മറാഠിയിലും, കന്നഡത്തിലും 1600-നടുത്തും ഭാഗവത വിവർത്തനങ്ങളുണ്ടായി. ഈ വിവർത്തന പ്രക്രിയ ഇപ്പോഴും തുടർന്നുകൊണ്ടിരിക്കുകയുമാണ്. ഭാരതീയസാഹിത്യത്തിൽ മഹാഭാരതത്തിനും, രാമായണത്തിനും ഒട്ടും താഴെയല്ലാത്ത ഒരു സ്ഥാനം ഭാഗവതത്തിനും ഉണ്ട്. ഇന്ത്യയിലെ മതചിന്തയെ സംബന്ധിച്ചിടത്തോളം ഇന്ന് ഏറ്റവുമധികം പ്രാധാന്യമുള്ള ഗ്രന്ഥം ഭാഗവതമാകുന്നു.'' ഭാഗവതത്തിന്റെ പ്രാധാന്യം, അങ്ങേയറ്റം വിലമതിക്കപ്പെടുന്ന ബുദ്ധിജീവികളും, പണ്ഡിതന്മാരും തുറന്ന മനസ്സോടെ അംഗീകരിച്ചുകഴിഞ്ഞിരിക്കുന്ന ഈ കാലഘട്ടത്തിൽ സാധാരണ ജനങ്ങളെ ബോദ്ധ്യപ്പെടുത്തുവാനുള്ള പ്രവർത്തനങ്ങളാണ് ഇനിയും ഉണ്ടാകേണ്ടിരിക്കുന്നത്. സാഹിത്യകുശലൻ പണ്ഡിറ്റ് ശ്രീ. പി. ഗോപാലൻ നായർ (കൊല്ലങ്കോട്) എഴുതിയ ഭാവാർത്ഥകൗമുദീ വ്യാഖ്യാനം, ശ്രീ. മുഴങ്ങോട്ടുവിളയുടെ വ്യാഖ്യാനം, ശ്രീ. ടി. സുബ്രഹ്മണ്യൻ തിരുമുമ്പിലിന്റെ ഭാഗവത വിവർത്തനം ഹരേകൃഷ്ണ പ്രസ്ഥാനക്കാരുടെ ഇംഗ്ലീഷ് വിവർത്തനം തുടങ്ങിയ നിരവധി വ്യാഖ്യാനഗ്രന്ഥങ്ങളിലൂടെ ഭാഗവത ധർമ്മത്തിലേയ്ക്കും സംസ്ക്കാരത്തിലേക്കും നമുക്കു പ്രവേശിക്കാൻ സാധിക്കും. ഭാഗവതസംസ്ക്കാരത്തിന്റെ മുഖമുദ്ര "ഭക്തി" – മാർഗ്ഗമാണെങ്കിലും മാറിവരുന്ന കാലഘട്ടങ്ങളുടെ ആവശ്യത്തെ കണക്കിലെടുത്ത് കുറെക്കൂടി യുക്ത്യധിഷ്ഠിതവും പഠനാത്മകവുമായ ഒരു സമീപനം നാം സ്വീകരിക്കേണ്ടതുണ്ട്. കേവലമൊരു സപ്താഹപാരായണ ഗ്രന്ഥമെന്ന സങ്കല്പത്തിൽ നിന്നുയർന്ന് നിത്യജീവിതത്തിൽ പ്രസക്തിയും പ്രയോഗക്ഷമതയുമുള്ള നിരവധി വസ്തുതകളുടെ അക്ഷയഖനിയാണ് ഭാഗവതഗ്രന്ഥം എന്നുള്ള തിരിച്ചറിവ് ഭാരതീയ സമൂഹത്തിനുണ്ടായെങ്കിൽ മാത്രമേ വാമനാവതാരദുർവ്യാഖ്യാനംപോലുള്ള കുടില തന്ത്രങ്ങൾക്കും കുപ്രചരണങ്ങൾക്കും ശാസ്ത്രീയമായി മറുപടി പറയാൻ സാധിക്കുകയുള്ളൂ. ഈ പുസ്തകം ആ ദിശയിലേക്കുള്ള പ്രയാണത്തിന് ഒരു രാസത്വരകമാകട്ടെയെന്ന് ഭഗവന്നാമത്തിൽ പ്രത്യാശിക്കുന്നു.

# NATIONAL ASSOCIATION FOR SCIENCE AND ARTS
## (N.A.S.A)

**(A Registered Charitable Institution)**
**Thiruvananthapuram-1**

## We Stand for promoting

- *A scientific way of life*
- *The artistic and cultural legacy of India*
- *The spirit of charity and human service*
- *Universal peace, love and brotherhood*
- *Leadership potentials of India to lead the world*

## OUR ACTIVITIES

***Mainly are:***

- ★ Organise regular Seminars, workshops and other study programmes for the betterment of scientific knowledge on maintenance of hygiene and general health of the people, and other similar subjects related with their day today life.
- ★ Conduct programmes on Arts and related subjects, Indian Culture etc. both at national and international centres.
- ★ Conduct Charitable service activities where ever possible, especially in rural areas, with special emphasis for the physical, educational and economic development of the people.
- ★ Organise Study camps, Inter-University experience programmes, Guidance service etc. for educational study teams or cultural delegations from national or international centres.
- ★ Sponsor/implement programmes to foster ideals of Universal peace, Love and Brotherhood among the various ethnical, racial and religious groups through special programmes.

# പുസ്തകാഭിപ്രായങ്ങൾ

**പ്രൊഫ: എസ്സ്. ഗുപ്തൻനായർ:**-"തിരുവോണത്തെപ്പറ്റിയുള്ള ഈ ലഘുവിവരണം എന്റെ കാഴ്ചപ്പാടിനോടു വളരെയേറെയോജിച്ചു വരുന്നു. പുരാണപ്രകാരം വാമനവതാരം കേരളത്തിലല്ല. മറ്റൊന്നുകൂടി കേൾക്കുക. നമ്മുടെ 27 നക്ഷത്രങ്ങളിൽ 'തിരു' എന്നബഹുമാനസൂചകമായ ഉപസർഗ്ഗം (Prefix) രണ്ടു നാളുകളോടു മാത്രമേ നാം ചേർക്കുന്നുള്ളു- തിരുവോണം, തിരുവാതിര. ഇതെന്തുകൊണ്ട്? രണ്ടും ഭഗവാന്റെ നാളുകളാണ്. തിരുവോണം വാമനരൂപിയായ വിഷ്ണുവിന്റെ നാൾ, തിരുവാതിര ശിവന്റെയും. ഇവരണ്ടും ഭാരതീയർക്കെല്ലാം തന്നെ ആരാദ്ധ്യങ്ങളുമാണ്..... ശ്രാവണംഭാരതീയർക്കാകെ പ്രധാനം തന്നെ. ശ്രാവണം>സാവണം>ആവണം> ഓണം> എന്നാണ് പദപരിണാമം...... തിരുപ്പതിയിലെ വിഷ്ണു വാമനരൂപത്തിലാണ്. 'ബാലാജി' എന്ന പേരും അതുകൊണ്ടുവന്നതാണ്. അവിടെയും ശ്രാവണത്തിനു പ്രാധാന്യമുണ്ട്...... ഏതുചക്രവർത്തിയായാലും അഹംകാരം പാടില്ല. അസുരചക്രവർത്തിയായ മഹാബലിയ്ക്ക് വലിയ അഹംകാരമുണ്ടായി. അപ്പോൾ അയാളെ ത്യാഗത്തിന്റെ മഹത്വം പഠിപ്പിക്കാൻ മഹാവിഷ്ണുഎത്തി. ത്യാഗംകൊണ്ടാണയാൾ മഹാബലി ആയത്.ശ്രീമണ്ണടിഹരി തയ്യാറാക്കി യിരിക്കുന്ന ഈ ലഘുപുസ്തകം ആധികാരികമാണ്. അഭിനന്ദനവും പ്രചുരപ്രചാരവും അർഹിക്കുന്നതുമാണ്."

**ശ്രീ. പെരുമ്പടവം ശ്രീധരൻ:**-"തിരുവോണം- ഐതിഹ്യവും യാഥാർത്ഥ്യങ്ങളും എന്ന ഈ ചെറുപ്രബന്ധം വളരെ കൗതുകത്തോടെയാണ് ഞാൻ വായിച്ചത്. ഐതിഹ്യത്തെ മൂടിക്കിടക്കുന്ന കാടുംപടലും വെട്ടിമാറ്റി ഭാഗവതം പോലുള്ള പുരാണ ഗ്രന്ഥങ്ങളിൽനിന്നുള്ള സൂചനകളെ അവലംബിച്ച് യാഥാർത്ഥ്യം അന്വേഷിച്ചറിയാൻ ശ്രീ മണ്ണടിഹരി കാണിച്ചിരിക്കുന്ന ഔത്സുക്യം എന്നെ ആകർഷിച്ചു. തന്റെ നിലപാടിന് ഉപോദ്ബലകമായി പുരാണ കൃതികളിൽ നിന്നുള്ള തെളിവുകൾ ഹാജരാക്കിക്കൊണ്ടാണ് ഹരി തന്റെ ദൗത്യം നിർവഹിക്കുന്നത്. പുരാവൃത്തങ്ങളുടെ യാഥാർത്ഥ്യം അന്വേഷിച്ചുള്ള യാത്ര ഹരി സാഹസികമായ ഒരു യത്നമാക്കിത്തീർത്തത് അന്വേഷണങ്ങളൊക്കെ മതിയാക്കിയെന്നു തോന്നിപ്പിക്കുന്ന ഒരു കാലത്ത് കൂടുതൽ ശ്രദ്ധേയ മായിരിക്കുന്നു എന്നാണ് എന്റെ തോന്നൽ. ഹരിയെ ഞാൻ അഭിനന്ദിക്കുന്നു. പുരാവൃത്തത്തിന്റെ ശ്യാമ ഭംഗികളിൽ നിന്ന് ചരിത്രത്തിലേയ്ക്കു നീളുന്ന ഒരു സൂര്യരേഖയുണ്ടെന്നും ഈ പ്രബന്ധം എന്നെ ഓർമ്മിപ്പിക്കുന്നു."